# ഭഗവദജ്ജുകം

ബോധായനകവി

മഹേന്ദ്രവിക്രമ വർമ്മ

(ഇതിൽ ആരെന്ന് പണ്ഡിതലോകത്ത് തർക്കമുണ്ട്.)

പരിഭാഷ:

## സുനിൽകുമർ ഏലംകുളം മുതുകുറുശ്ശി

മൂലം മലയാള ലിപിയിലും മൊഴി ട്രാൻസിലിറ്ററേഷൻ സ്കീമിലും ഉൾപ്പെടുത്തിയിട്ടുണ്ട്.

**ഭഗവദജ്ജുകം - ആമുഖം**

മഹേന്ദ്രവിക്രമ വർമ്മ രാജാവ് മാമണ്ടൂർ ശാസനത്തിൽ മത്തവിലാസപ്രഹസനത്തേയും ഭഗവദജ്ജുകം പ്രഹസനത്തേയും പരമാർശിച്ചു കാണുന്നുണ്ട്. എന്നാൽ മത്തവിലാസത്തിൽ രചയിതാവിന്റെ പേരായി മഹേന്ദ്രവിക്രമ വർമ്മനെ സൂചിപ്പിച്ചിട്ടുണ്ട്. ഭഗവദജ്ജുകത്തിൽ എവിടേയും രചയിതാവിന്റെ പേരില്ല. അതിനാൽ തന്നെ രചയിതാവാരെന്ന കാര്യത്തിൽ പണ്ഡിതലോകത്ത് തർക്കം ഉണ്ട്. ചിലർ മത്തവിലാസവും ഭഗവദജ്ജുകവും മഹേന്ദ്രവിക്രമ വർമ്മൻ എഴുതിയതാണെന്ന് പറയുന്നുണ്ടെങ്കിലും പരക്കെ വിശ്വസിക്കുന്നത് ബോധായനകവിയുടേതാണ് ഭഗവദജ്ജുകം (ഭഗവദജ്ജുകീയം എന്നും പറയും) എന്നാണ്. എന്നാൽ ബോധായനന്മാർ അനവധി ഉണ്ടായിരുന്നതിൽ ആരാണെന്ന് കൃത്യമായി അറിയില്ല.

മഠത്തിൽ നാരായണൻ നമ്പൂതിരി എന്ന പണ്ഡിതൻ ഭഗവദജ്ജുകത്തിനു ദിങ്മാത്രദർശിനി എന്ന പേരിൽ വ്യാഖ്യാനം രചിച്ചിട്ടുള്ളതായി ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രത്തിൽ പറയുന്നുണ്ട്.
http://ml.sayahna.org/index.php/%E0%B4%B8%E0%B4%82%E0%B4%B8%E0%B5%8D%E0%B4%95%E0%B5%83%E0%B4%A4%E0%B4%B8%E0%B4%BE%E0%B4%B9%E0%B4%BF%E0%B4%A4%E0%B5%8D%E0%B4%AF%E0%B4%82_2.III

നാരായണീയമെഴുതിയ മേൽപ്പത്തൂർ നാരായണഭട്ടതിരിയുടെ പ്രഥമശിഷ്യനായിരുന്നു മഠത്തിൽ നാരായണൻ നമ്പൂതിരി എന്നും ഉള്ളൂർ സമർത്ഥിയ്ക്കുന്നു. ദിങ്മാത്രദർശിനിയിൽ

‘‘ബോധായനകവിരചിതേ വിഖ്യാതേ ഭഗവദജ്ജു കാഭിഹിതേ

അഭിനേയേതിഗഭീരേ വിശദാനധുനാ കരോമി ഗൂഢാർത്ഥാൻ”

എന്ന് പറയുന്നത് ബോധായനകവിയാണ് ഭഗവദജ്ജുകീയം(ഭഗവദജ്ജുകം എന്നും പറയാറുണ്ട്) കർത്താവ് എന്ന് തന്നെ ആണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഈ കൃതി നിരവധി അന്തരാർത്ഥമുള്ള രൂപകസ്വഭാവം (അലിഗറി) ഉള്ളതാണെന്നാണ്. അദ്ദേഹം പറയുന്നു:

യോഗേന്ദ്രനും ശിഷ്യനം പരമാത്മാവും ജീവാത്മാവും, അജ്ജുക(വസന്തസേന) സുഷുമ്ന നാഡി അവളുടെ രണ്ട് തോഴിമാർ, ഇദ & പിംഗള നാഡികൾ, അവളുടെ അമ്മ അവിദ്യ, അവളുടെ കാമുകൻ രാമിലികൻ മോഹം, രണ്ട് വൈദ്യന്മാർ സങ്കൽപ്പവും വികൽപ്പവും യമഭടൻ സമയത്തിനേയും സൂചിപ്പിക്കുന്നു.

ഏകദേശം ഒന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ആയിരിക്കാം ഇത് രചിയ്ക്കപ്പെട്ടത് എന്ന് വിശ്വസിക്കപ്പെടുന്നു. (മഹേന്ദ്രവിക്രമ വർമ്മയുടെ ജീവിത കാലം കൃസ്തുവർഷം 600-630 ആണെന്ന് ഓർക്കുക)

ബുദ്ധവിശ്വാസികളെ കളിയാക്കിക്കൊണ്ട് എഴുതിയ ഒരു പ്രഹസനമാണിതെന്ന് കരുതുന്നു. മുഖ്യകഥാപാത്രങ്ങൾ പരിവ്രാജകൻ (സംന്യാസി, ഇവിടെ ഭഗവാൻ) അദ്ദേഹത്തിന്റെ ശിഷ്യൻ ശാണ്ഡില്യൻ പിന്നെ ഒരു ഗണിക (അജ്ജുക) എന്നിവരാണ്. കൂടാതെ ഒരു വൈദ്യൻ, യമകിങ്കരൻ വസന്തസേനയുടെ തോഴിമാരായ പരഭൃതിക, മധുകരിക, വസന്തസേനയുടെ അമ്മ എന്നിവരും ഉണ്ട്.

പ്രഹസനം തുടങ്ങുന്നത് പരിവ്രാജകനും ശിഷ്യൻ ശാണ്ഡില്യനും തമ്മിൽ ഹിന്ദുധർമ്മത്തെ കുറിച്ചുള്ള ചർച്ചയിലൂടെ ആണ്. ശാണ്ഡില്യൻ ബുദ്ധവിശ്വാസം വെടിഞ്ഞ് ഹിന്ദുവിശ്വാസിയായി തീർന്ന ഒരാളാണ്. ശിഷ്യൻ ശാണ്ഡില്യനു പ്രധാനം മൂന്നുനേരവും ആഹാരം കിട്ടുക, ഉടുക്കുക, ഉറങ്ങുക എന്നത് മാത്രമാണ്. ബുദ്ധവിഹാരത്തിൽ ചെന്നപ്പോഴാണ് അവിടെ ഒരുനേരമേ ആഹാരമുള്ളൂ എന്ന് മനസ്സിലായത്. അതോടെ അവിടം വിട്ടു. ശേഷം പരിവ്രാജകന്റെ ഒപ്പം കൂടി. പരിവ്രാജകൻ പഠിപ്പിക്കുന്നതൊന്നും ശാണ്ഡില്യനു വിശ്വാസമില്ല. ധാരാളം തർക്കിക്കുന്നുമുണ്ട്. ഭക്ഷണമാണ് ശാണ്ഡില്യനു പ്രധാനം എന്ന് തുറന്നടിയ്ക്കുന്നുമുണ്ട്. പരിവ്രാജകനുമായി ഇങ്ങനെ ചർച്ച പുരോഗമിയ്ക്കുന്നതിനിടയിൽ അവർ വിശ്രമിയ്ക്കുന്ന ഉദ്യാനത്തിൽ അജ്ജുക(=ഗണിക)യായ വസന്തസേനയും തോഴിമാരും, വസന്തസേനയുടെ കാമുകനെ കാത്തിരിക്കുന്നുണ്ടായിരുന്നു. ആ സമയം തന്നെ യമന്റെ ആജ്ഞയാൽ ഒരു യമഭടൻ വസന്തസേനയുടെ ആത്മാവിനെ കൊണ്ട് പോകാനായും എത്തിയിരുന്നു. വസന്തസേന ഉദ്യാനത്തിലെ പൂ പറിയ്ക്കുന്നതിനിടയിൽ പാമ്പ് (യമകിങ്കരൻ) കടിച്ച് മരിയ്ക്കുന്നു.

പാമ്പ് കടിയേറ്റ് മരിച്ച അജ്ജുകയ്ക്ക് സമീപം വന്ന് ശിഷ്യനായ ശാണ്ഡില്യൻ കരയുന്നു. കരയരുത് എന്ന് വിലക്കുന്ന ഗുരു പരിവ്രാജകനെ ധാരാളം അധിക്ഷേപിക്കുന്നു. ഇതിനിടയിൽ പാമ്പുകടിയേറ്റവളെ എങ്ങിനെ ചികിത്സിക്കാമെന്ന് ശാണ്ഡില്യൻ പരിവ്രാജകനോട് ചോദിക്കുന്നു. പരിവ്രാജകൻ ശിഷ്യനെ വിശ്വസിപ്പിക്കാനും പഠിപ്പിക്കാനുമായി യോഗവിദ്യയുടെ സഹായത്താൽ സ്വന്തം ആത്മാവിനെ പാമ്പുകടിയേറ്റ ഗണികയുടെ ശരീരത്തിൽ പ്രവേശിപ്പിക്കുന്നു. ഇങ്ങനെ പരകായപ്രവേശം നടത്തിയ പരിവ്രാജകനും ഗണികയും അന്യോന്യം മാറിയ രീതിയിൽ സംസാരിക്കുന്നു. എന്നാൽ ശരീരങ്ങൾക്ക് മാറ്റവുമില്ല. അതുകണ്ട് എല്ലാവരും പരിഭ്രമിയ്ക്കുന്നു.

അൽപ്പം കഴിഞ്ഞ് ഗണികയുടെ ആത്മാവുമായി പോയ യമകിങ്കരൻ തിരിച്ചെത്തുന്നു. വസന്തസേനയുടെ ആത്മവ് കൊണ്ടുവരാൻ പറഞ്ഞു യമൻ; പക്ഷെ കിങ്കരൻ കൊണ്ടുവന്ന വസന്തസേനയല്ല യമൻ ഉദ്ദേശിച്ച വസന്തസേന. കിങ്കരനു ആളുമാറിപ്പോയി. യമകിങ്കരൻ തിരിച്ചെത്തിയപ്പോഴേക്കും പരകായപ്രവേശവും നടന്നു. അവിടേയും ആശയക്കുഴപ്പം. അവസാനം യമകിങ്കരൻ പരിവ്രാജകന്റെ ആത്മാവിരിക്കുന്ന ഗണികയുടെ ശരീരം ചെന്ന് ഗണികയുടെ അസ്സൽ ആത്മാവിനെ നിക്ഷേപിക്കാനുള്ള ശരീരം തിരിച്ച് തരാൻ അപേക്ഷിക്കുകയും പരിവ്രാജകന്റെ ആത്മാവ് തിരിച്ച് പരിവ്രാജകന്റെ ശരീരത്തിലേക്ക് തന്നെ പ്രവേശിക്കുകയും ആശയക്കുഴപ്പങ്ങൾ എല്ലാം തീരുകയും ചെയ്യുന്നതാണ് ഭഗവദജ്ജുകം അഥവാ ഭഗവദജ്ജുകീയം എന്ന പ്രഹസനത്തിന്റെ രത്തച്ചുരുക്കം.

ബോധായനന്റെ ഭഗവദജ്ജുകം എന്ന പ്രഹസനം പണ്ട് മുപ്പത്തിയഞ്ച് ദിവസം കൊണ്ടായിരുന്നുവത്രെ കൂടിയാട്ടത്തിൽ അഭിനയിച്ച് തീർത്തിരുന്നത്. കുലശേഖരനു ശേഷമുള്ള നൂറ്റാണ്ടിൽ പ്രഹസനം മൂന്നുദിവസം ആയി ചുരുക്കി. പക്ഷെ 1976ൽ പൈങ്കുളം രാമ ചാക്യാർ അത് വിദൂഷകന്റെ നിർവഹണം കുറച്ച് പിന്നേയും ചുരുക്കി ഇന്നു കാണുന്ന രീതിയിൽ മൂന്ന് നാലുമണിക്കൂറിനുള്ളിൽ ഒതുക്കി. “അകപ്പൊരുൾ” പറയുന്നത് ഉൾപ്പെടുത്തുമ്പോഴായിരിക്കും മുപ്പത്തിയഞ്ച് ദിവസമൊക്കെ കൂടിയാട്ടം നീളുക. ഇത്തരം അവതരണരീതി ഇന്ന് ആരും കണ്ടിരിക്കാൻ സാദ്ധ്യതയില്ല. അതിനാൽ ആണ് പൈങ്കുളം രാമചാക്യാർ ഭഗവദജ്ജുകത്തിനെ ചുരുക്കി മൂന്നുനാലുമണിക്കൂർ ഉള്ള തികച്ചും പ്രഹസനരീതിയിൽ തന്നെ കൂടിയാട്ടത്തിൽ അവതരിപ്പിച്ചത്. സംന്യാസിയും ശിഷ്യനുമായുള്ള ആദ്യഭാഗത്തിൽ ദീർഘമായ

ആശയസംവാദം(അകപ്പൊരുൾ) ഒക്കെ ഒഴിവാക്കിയാണ് ഇത് ചുരുക്കിയത്. ശിഷ്യനായ ശാണ്ഡില്യൻ ഉടനീളം ഈ കൂടിയാട്ടത്തിൽ നിറഞ്ഞ് നിൽക്കുന്നു. ധാരാളം മലയാളഭാഷാശ്ലോകങ്ങൾ ഉൾപ്പെടുത്തിയാണ് അദ്ദേഹത്തിന്റെ സംഭാഷണം. ഈ ശ്ലോകങ്ങൾ എല്ലാം അന്തരിച്ച ഗുരു പൈങ്കുളം രാമചാക്യാർ എഴുതിയതാണ് എന്ന് അദ്ദേഹത്തിന്റെ ശിഷ്യനും മരുമകനുമായ കലാമണ്ഡലം രാമ ചാക്യാർ പറയുന്നു. അജ്ജുകയും തോഴിയുമായി ഉദ്യാനവർണ്ണന നടത്തുന്ന രംഗവും ഇതിലുണ്ട്. അതുകഴിഞ്ഞ് അവർ അശോകമരത്തണലിൽ ഇരിക്കുമ്പോൾ സംന്യാസിയും ശിഷ്യനും തൊട്ടപ്പുറത്ത് അരങ്ങത്ത് വശത്ത് ഒരുഭാഗത്ത്, ഉദ്യാനത്തിൽ എന്നപോലെ വന്നിരിക്കുന്നു. യമപുരുഷൻ കറുത്ത താടിവേഷമായാണ് കൂടിയാട്ടത്തിൽ. സംന്യാസിയാകട്ടെ ആകെ കാവി വേഷവും. പാമ്പ് കടിയേറ്റ് മരിച്ച് പരകായപ്രവേശം നടത്തിയാൽ പിന്നെ സംന്യാസി പ്രാകൃതത്തിലും അജ്ജുക സംസ്കൃതത്തിലും സംസാരിയ്ക്കുന്നത് വഴി പരകായപ്രവേശം നടന്നു എന്ന് സദസ്സിനെ ബോധ്യപ്പെടുത്തുന്നു. മത്തവിലാസത്തിൽ എന്ന പോലെ ഇതിൽ നിർവഹണമായിട്ടൊന്നും ഇല്ല. പ്രഹസനസ്വഭാവം തികച്ചും നിലനിർത്തിക്കൊണ്ട് തന്നെയാണ് ഇത് കൂടിയാട്ടത്തിലും അവതരിപ്പിച്ച് കാണുന്നത്. ആദ്യത്തെ കൂടിയാട്ടസ്വഭാവമനുസരിച്ചുള്ള ചടങ്ങുകൾക്ക് ശേഷം നേരിട്ട് പ്രഹസനം തുടങ്ങുകയാണ്. വൈദ്യരും ഇതിൽ മലയാളംസംസാരിയ്ക്കുന്നുണ്ട്. അതിനാൽ രണ്ട് കഥാപാത്രങ്ങൾ ഒരേസമയം മലയാളത്തിൽ സംസാരിയ്ക്കുന്ന അപൂർവരംഗങ്ങൾ ഈ പ്രഹസനത്തിൽ ഉണ്ട്. കൂടാതെ അരങ്ങ് നിറഞ്ഞ് കഥാപാത്രങ്ങൾ ഉള്ളതിനാൽ ഇക്കാലത്ത് ഏറ്റവും അധികം അരങ്ങേറിയ ഒരു കൂടിയാട്ടം ആയി മാറി ഭഗവദജ്ജുകം എന്ന് കലാമണ്ഡലം രാമചാക്യാർ അനുസ്മരിയ്ക്കുന്നു. കൂടിയാട്ടത്തിൽ അഭിനേത്രികളുടെ എണ്ണം കുറയ്ക്കാനായി പരഭൃതികയായും മധുകരികയായും ഒരാൾ തന്നെയാണ് വേഷമിടുന്നത്. ഉദ്യാനവർണ്ണന സമയത്ത് ഒരു തോഴിമാത്രമേ വസന്തസേനയുടെ കൂടെ ഉണ്ടാകൂ.

കൂടിയാട്ടത്തിൽ പരിവ്രാജകൻ കാഷായവസ്ത്രധാരിയാണ്. സംസ്കൃതത്തിൽ മാത്രം സംഭാഷണം. എന്നാൽ വിദൂഷകനായ ശിഷ്യൻ ശാണ്ഡില്യൻ ഒരു സാദാബ്രാഹ്മണവേഷം. പക്ഷെ നരച്ച താടി മീശയും. വിദൂഷകൻ മലയാളത്തിൽ പറയും. പരിവ്രാജകൻ പറയുന്ന സംസ്കൃതഭാഷണം മലയാളത്തിലാക്കി പറയുകയും അതിനു വേണ്ട മറുപടി മലയാളത്തിൽ പറയുകയും ചെയ്യും.

https://www.facebook.com/groups/koodiyattam/permalink/1047753851914313/
ദേഹോരോഗധിർ... എന്ന് തുടങ്ങുന്ന ശ്ലോകം മുൻപ് അവതരിപ്പിച്ചിരുന്നു പൈങ്കുളം രാമച്ചാക്യാർ. പിന്നീട് വീണ്ടും ആ ശ്ലോകം അഭിനയിക്കാതെ വെട്ടിക്കുറച്ച് ശ്ലോകം ഇല്ലാതെ ഡയറക്റ്റ് ശാണ്ഡില്യൻ പ്രവേശിച്ച്, ശാണ്ഡില്യനുമായുള്ള സ്വാമിയാരുടെ തുടക്കത്തിലുള്ള സംഭാഷണങ്ങൾ ഒക്കെ വെട്ടിക്കുറച്ച് അവർ ഉദ്യാനത്തിൽ പ്രവേശിക്കുന്ന ഭാഗം മുതൽ തുടങ്ങുന്നു. പരിവ്രാജകനും ശാണ്ഡില്യനും ഉദ്യാനത്തിലേക്ക് പ്രവേശിച്ചാൽ, രംഗം മാറി അജ്ജുകയുടേയും തോഴിയുടേയും ഉദ്യാനവർണ്ണന തുടങ്ങും.

ശാണ്ഡില്ല്യന് പുറപ്പാടുണ്ട്.ഭോ ്രപഥമമേവാഹം എന്നതുമുതൽക്ക്.
http://www.thehindu.com/features/friday-review/theatre/article2455836.ece

2013ൽ ഇരിങ്ങാലക്കുട അമ്മന്നൂർ ഗുരുകുലത്തിലെ കലാകാരന്മാർ ചേർന്ന് ഈ കൂടിയാട്ടം മുൻപ് ചെയ്തുവെച്ചവയിൽ നിന്നും ചില പ്രധാനമാറ്റങ്ങൾ വരുത്തി പുനരവതരണം ചെയ്യുകയുണ്ടായി. ശാണ്ഡില്യന്റെ ഭാഷാശ്ളോകങ്ങൾ പൂർണ്ണമായും

പുതുതായി ശ്രീമതി ഭദ്ര രജനീഷ് എഴുതിയാണ് രംഗത്തവതരിപ്പിച്ചത്. അജ്ജുകയും പരഭൃതികയും ചേർന്ന ഉദ്യാനവർണ്ണനയിലെ നൃത്തം പുതിയ താളത്തിൽ അവതരിപ്പിച്ചു. നൃത്തം കുണ്ടനാച്ചി എന്ന താളത്തിനോട് സാമ്യതയുള്ള ഒരു താളം ത്രിപുടയിൽ നിറച്ചാണ് ചെയ്തത്. ഈ താളാവിന്യാസം ഒന്നുകൂടെ സംശോധനം ചെയ്യണമെന്ന് ചിലർ അഭിപ്രായപ്പെട്ടിരുന്നു. ഭാഷാശ്ളോകങ്ങൾ ഡോ. ഇ. എൻ നാരായണൻ, പൂന്തോട്ടം ചന്ദ്രമോഹൻ മാഷ് എന്നിർ സംശോധനം ചെയ്താണ് ചിട്ടപ്പെടുത്തിയത്. (ശ്രീരജനീഷ് ചാക്യാർ മുകളിലെ എഫ്.ബി പോസ്റ്റിൽ പറഞ്ഞതനുസരിച്ച്)

പ്രഹസനം അവസാനിപ്പിയ്ക്കുന്നത് കണ്ടാൽ പാണ്ഡിത്യത്തേയും അതുവഴി ഉണ്ടാകുന്ന നിസ്സംഗത നിറഞ്ഞ ലൗകീകകാര്യങ്ങളെ അവഗണിയ്ക്കുന്നതിനേയും കളിയാക്കുന്നതാണോ എന്ന് തോന്നും. എന്നാൽ പരകായപ്രവേശം നടത്താനുള്ള കഴിവ് കിട്ടിയത് ഇത്തരം പാണ്ഡിത്യം കൊണ്ട് തന്നെ ആണ്. അതുകൊണ്ട് എന്ത് ഗുണം? യമപുരുഷനു തെറ്റി എന്നതുകൊണ്ട് മാത്രം അജ്ജുകയ്ക്ക് ജീവൻ തിരിച്ച് കിട്ടിയതാണ്. അതിനാൽ തന്നെ ശാണ്ഡില്യൻ എന്ന ശിഷ്യൻ പണ്ഡിതനായ ഗുരുവിന്റെ കൂടെ ശിഷ്ടകാലം ജീവിച്ചുവോ ഇല്ലയോ എന്നത് പ്രേക്ഷകർ തീരുമാനിയ്ക്കേണ്ടതാണ്. ശാണ്ഡില്യൻ ഗുരുവിനെ കണക്കിനു പരിഹസിയ്ക്കുന്നുണ്ട് എന്നതോർക്കുക. ശാണ്ഡില്യനു വേണ്ടത് മൂന്ന് നേരം ആഹാരം എന്ന ഏറ്റവും ചുരുങ്ങിയ കാര്യമാണ്. അതിനദ്ദേഹം എന്ത് വിശ്വാസത്തിനോടൊപ്പവും ചേരും. എന്നാൽ ആത്യന്തികമായി മരണത്തെ പണ്ഡിതനായാലും പാമരനായാലും ആർക്കും ഒഴിവാക്കാൻ പറ്റുകയുമില്ല. അങ്ങനെ നോക്കുമ്പോൾ ഇത് ബുദ്ധമതത്തെ മാത്രമൊന്നും അല്ല പരിഹസിയ്ക്കുന്നത്. പലവിധ മുനകൾ ഉള്ള ഒരു പ്രഹസനം ആണിത്. കൂടിയാട്ടത്തിൽ ഇങ്ങനെ ഒരു പ്രഹസനം വന്നത് തന്നെ അത്ഭുതപ്പെടുത്തുന്നതാണ്. ഇതുമാത്രമാകില്ല പണ്ട് ഉണ്ടായിരിക്കുക. പക്ഷെ ലഭ്യമായത് ഒന്നുമാത്രം. അഥവാ മർമ്മമറിയുന്നവനു കൊതുകിനെ കൂടെ കൊല്ലാൻ പറ്റില്ല എന്ന് പറയുന്നത് വാസ്തവമാണോ?

ഞാൻ അവലംബിച്ച ഗ്രന്ഥങ്ങൾ:

Bodhayana’s Bhagavadajjukam
Edited By: Veturi Prabhakara Sastri
Manimanjari Publications, Hyderabad - 1986

Bhagavad-Ajjukam
Edited and Translated by Michael Lockwood and A. Vishnu Bhat
Fourth, revised edition of Bhagavadajjuka and Mattaviläsa-Prahasana:
Copyright © 2005 by Michael Lockwood

കൂടാതെ ഗുരു കലാമണ്ഡലം രാമച്ചാക്യാരുമായി വെള്ളി 11-03-2016ന് രാവിലെ ഞാൻ നടത്തിയ ടെലഫോൺ സംഭാഷണവും.

---

# കഥാപാത്രങ്ങൾ

സൂത്രധാരൻ: നാടകസംവിധായകൻ

വിദൂഷകൻ: സഹായിയായ കോമാളി എന്ന് പറയാം.

സ്വാമിയാർ: പരിവ്രാജകൻ എന്ന് മൂലം പ്രഹസനത്തിൽ. സൂത്രധാരൻ ആണ് ഈ വേഷം അഭിയയിക്കുക. പരിവ്രാജകൻ എന്ന വാക്കിനു സംന്യാസി,സ്വാമി,സിദ്ധൻ,വിശുദ്ധൻ എന്നൊക്കെ ആണ് അർത്ഥം. നാടുചുറ്റി അലയുന്നവൻ ആണ്. പ്രഹസനത്തിന്റെ പേരിലെ ഭഗവൻ എന്നത് ഈ കഥാപാത്രത്തെ സൂചിപ്പിക്കുന്നു. ഭഗവദജ്ജുകം=സംന്യാസിയും ഗണികയും

ശാണ്ഡില്യൻ: വിദൂഷകനായിരിക്കും ഈ വേഷം ചെയ്യുക. പരിവ്രാജകന്റെ ശിഷ്യനാണ്.

അജ്ജുക: വസന്തസേന എന്ന് ശരിയായ പേർ. ഗണിക എന്നാണ് മൂലത്തിൽ വിശേഷിപ്പിക്കുന്നത്. പ്രഹസനത്തിന്റെ പേരിലെ അജ്ജുകം എന്നത് ഗണികയ്ക്കുള്ള പര്യായപദമാണ്. ഈ പദം വസന്തസേനയെ സൂചിപ്പിക്കുന്നു. ഭഗവദജ്ജുകം=സംന്യാസിയും ഗണികയും.

മധുകരിക: വസന്തസേനയുടെ തോഴി. മധുകരിക എന്ന വാക്കിനർത്ഥം തേനീച്ച, വണ്ട് എന്നൊക്കെ പറയാം.

പരഭ്രിതിക: വസന്തസേനയുടെ മറ്റൊരു തോഴി. പരഭ്രിതിക എന്ന വാക്കിനർത്ഥം കുയിൽ എന്നാണ്.

യമപുരുഷൻ: യമകിങ്കരൻ, മരണദേവതയായ യമധർമ്മന്റെ ആജ്ഞാനുവർത്തി, സേവകൻ

അമ്മ: വസന്തസേനയുടെ അമ്മ

രാമലികൻ: വസന്തസേനയുടെ കാമുകൻ

വൈദ്യൻ: ഒരു നാടൻ വൈദ്യൻ. അൽപ്പവിവരമുള്ളവൻ

---

ദേവശ്രേഷ്ഠന്മാരിൽ മകുടമണിയെ തൊട്ടിരിക്കുന്നവനും സർവലക്ഷണങ്ങളോടുകൂടിയവനും തന്റെ പാദത്തിലെ തള്ളവിരൽകൊണ്ട് ലോകത്തെ പേടിപ്പിക്കുന്ന ശബ്ദം ഇല്ലാതാക്കിയവനുമായ ആ രുദ്രമഹാദേവൻ നിങ്ങളെ ഏവരേയും രക്ഷിക്കുമാറാകട്ടെ.

(രാവണ എന്ന് മൂലം. രാവണൻ എന്നതിനർത്ഥം രവണം ചെയ്യുന്നവൻ. ലോകത്തെ ഞെട്ടിയ്ക്കുന്ന ശബ്ദം പുറപ്പെടുവിയ്ക്കുന്നവൻ. രാവണന്റെ കൈലാസോദ്ധാരണവും ശിവൻ കാലുകൊണ്ട് കൈലാസം അമർത്തി രാവണന്റെ കൈകൾ കൈലാസത്തിനടിയിൽ അമർന്നതും കഥ ഓർക്കുക. അതുവരെ ദശഗ്രീവൻ എന്ന് പേരുമാറ്റി രാവണൻ എന്നാക്കിയത് ശിവൻ ആണെന്ന് സങ്കൽപ്പം. ദശഗ്രീവൻ സാമഗാനം പാടി ശിവനെ സ്തുതിച്ചു എന്നും ശിവൻ പ്രസാദിച്ച് ചന്ദ്രഹാസം എന്ന വാൾ കൊടുത്തു എന്നും കഥ. ശങ്കരാഭരണം രാഗം അങ്ങനെ ഉണ്ടായി എന്നും പറയപ്പെടുന്നു.)

ഓ! ഇതാണെന്റെ ഗൃഹം. ഞാൻ അകത്ത് കയറട്ടെ.

(പ്രവേശിച്ച്)

വിദൂഷക.. വിദൂഷകാ

(പ്രവേശിച്ച്)

വിദൂഷകൻ: ആര്യ, ഞാനിവിടെ ഉണ്ട്.

സൂത്രധാരൻ: ആരുമില്ലെങ്കിൽ ഞാൻ ഒരു സന്തോഷവർത്തമാനം പറയട്ടെ.

വിദൂഷകൻ: പറയൂ (ചുറ്റും നടന്ന് നോക്കി ആരുമില്ലെന്ന് ഉറപ്പ് വരുത്തി) വീട്ടിൽ ആരുമില്ല. ആര്യൻ എന്നോട് സന്തോഷവർത്തമാനം പറഞ്ഞാലും

സൂത്രധാരൻ: എന്നാൽ കേൾക്ക്. തന്റെ ഭാവിപ്രവചനത്തിനുള്ള കഴിവ്, പൂർവസൂരികൾ ഉപദേശിച്ച് തന്നതാണെന്ന് വിശ്വസിക്കുന്ന എന്റെ നഗരത്തിൽ നിന്നുള്ള ഒരു ബ്രാഹ്മണൻ ഇന്ന് പറഞ്ഞു: "ഇന്നെയ്ക്ക് ഏഴാം നാൾ നിങ്ങൾ രാജകൊട്ടാരത്തിൽ ഒരു പ്രദർശനം സംഘടിപ്പിക്കാൻ നിയുക്തനാകും. അതിൽ നിന്റെ പ്രകടനം നിനക്ക് അമൂല്യമായ സമ്പത്ത് തരും - രാജാവ് സന്തോഷിച്ച് പാരിതോഷികം തരുന്നതാണ്." ബ്രാഹ്മണന്റെ ഭാവിപ്രവചനം സത്യമായി വരും എന്ന് ഉറപ്പുള്ള ഞാൻ അത് സാർത്ഥവൽക്കരിക്കാനായി തീരുമാനിച്ചു. അതിനായി സംഗീതവും നൃത്തവും ഒരുക്കാൻ പുറപ്പെടുന്നു.

വിദൂഷകൻ: ഏത് നാടകമാണ് ഭവാൻ പ്രദർശിപ്പിക്കുന്നത്?

സൂത്രധാരൻ: അതിനെ പറ്റിയാണ് ഞാൻ ആലോചിയ്ക്കുന്നത്. വാര, ഈഹാമൃഗം, ഡിമം, സമവകാര, വ്യയോഗം, ഭാണം, സല്ലാപം, വിത്തി, ഉത്ത്സൃഷ്ടകാങ്കം, പ്രഹസനം എന്നിങ്ങനെ പത്ത് തരത്തിലുണ്ട് രൂപകങ്ങൾ.ഞാനിവകളേയും ഇവകൾക്കാസ്പദമായ രസങ്ങളേയും കുറിച്ച് ചിന്തിച്ചശേഷം ഹാസ്യരസമാണ് പ്രധാനം എന്ന് കണ്ടു. അത് ചിരിഉണ്ടാക്കുന്നതാണല്ലൊ. അതിനാൽ ഒരു പ്രഹസനം തന്നെ ആകട്ടെ.

വിദൂഷകൻ: ആര്യ, എനിയ്ക്ക് ഹാസ്യം ഇഷ്ടമാണെങ്കിലും പ്രഹസനത്തിലെ ഹാസ്യം എന്താണെന്നറിയില്ല.

സൂത്രധാരൻ: എന്നാൽ പഠിയ്ക്കൂ. ശിക്ഷണം ലഭിയ്ക്കാതെ ഒന്നും മനസ്സിലാകില്ല

വിദൂഷകൻ: അങ്ങനെ എങ്കിൽ ആര്യൻ എന്നെ അഭ്യസിപ്പിയ്ക്കേണ്ടതാണ്.

സൂത്രധാരൻ: തീർച്ചയായും. സന്മാർഗ്ഗത്തിലൂടെ ജ്ഞാനസമ്പാദനത്തിനു നീ തീരുമാനിച്ചാൽ…

(അണിയറയിൽ നിന്നും) ശാണ്ഡില്യാ.. ശാണ്ഡില്യാ…

സൂത്രധാരൻ: ( കേട്ടുകൊണ്ട്) ഒരു ശിഷ്യനായി എന്റെ കൂടെ പോന്നോ. കാളക്കൂറ്റനെ പോലെ ഉള്ള ബ്രാഹ്മണയോഗീശ്വരൻ…

(രണ്ട് പേരും പോകുന്നു)

ഇങ്ങനെ പ്രസ്താവന സമാപിച്ചു

(അപ്പോൾ സ്വാമിയാർ പ്രവേശിക്കുന്നു.)

സ്വാമിയാർ: ശാണ്ഡില്യ, ശാണ്ഡില്യാ (ചുറ്റും നോക്കി) കാണാനില്ലല്ലോ. അജ്ഞതയുടെ അന്ധകാരത്താൽ ചുറ്റപ്പെട്ടവൻ തന്നെ. കാരണം, കരയിൽ നിൽക്കുന്ന മരം ഓളങ്ങൾ തട്ടി വേരറ്റ് നദിയിലേക്ക് പതിയ്ക്കുന്ന പോലെ ശരീരം അസുഖവും ജരാനരയും ബാധിച്ച് മരണത്തിലേയ്ക്ക് വീഴുന്നതാണ്. അനേകങ്ങളായ സുകൃതകർമ്മങ്ങൾ കൊണ്ട് പുണ്യം സമ്പാദിച്ചാലും സൗന്ദര്യാദിലൗകികസുഖങ്ങൾക്ക് കീഴ്പ്പെട്ട് ദോഷങ്ങളെ പറ്റി ബോധവാനാകുന്നില്ല.
ആയതിനാൽ പാവം, ശാണ്ഡില്യനെ കുറ്റപ്പെടുത്തിയിട്ട് കാര്യമില്ല. അവനെ ഒന്നുകൂടെ വിളിയ്ക്കട്ടെ, ശാണ്ഡില്യാ, ശാണ്ഡില്യാ.

(അപ്പോൾ ശാണ്ഡില്യൻ പ്രവേശിക്കുന്നു)

ശാണ്ഡില്യൻ: ആദ്യമേ പറയട്ടെ. പിണ്ഡത്തിനിട്ട ബലി കാക്കതിന്നശേഷം ബാക്കിയുള്ളത് തിന്ന് വളർന്ന എനിയ്ക്ക് അശേഷം വിദ്യഭ്യാസമില്ല. ഹരിശ്രീകുറിയ്ക്കാത്തവൻ എങ്കിലും ഞാൻ എന്റെ ദേഹത്ത് പൂണൂലുണ്ട് എന്നതിൽ സന്തോഷിയ്ക്കുന്നു.
പിന്നെ രണ്ടാമത് പറയുന്നത്, ഇല്ലത്ത് അശിയ്ക്കാൻ ഒന്നുമില്ലാത്തതിനാൽ വിശപ്പ് നല്ലവണ്ണമുണ്ട്. പ്രാതൽ മുട്ടിയപ്പോൾ ഞാൻ പോയി ബുദ്ധമതം സ്വീകരിച്ചു. പക്ഷെ ആ ദാസീപുത്രന്മാർക്ക് ഒരുനേരമേ ഊണുള്ളൂ എന്ന് കണ്ടപ്പോൾ ഞാൻ അതുവിട്ടു. വിശപ്പടക്കണമല്ലൊ. കാഷായവേഷം കളഞ്ഞ് ഭിക്ഷാപാത്രം തല്ലിപ്പൊട്ടിച്ച്, ഇതാ ഇപ്പോൾ എന്റെ കയ്യിൽ ഈ കുട മാത്രമേ ഉള്ളൂ.
പിന്നെ മൂന്നാമതായി ഞാനൊരു കഴുതയെ പോലെ സ്വാമിയാരുടെ വിഴുപ്പ് ഭാണ്ഡം ചുമന്ന് നടക്കുകയാണ് ഇപ്പോൾ.
അല്ല, എന്റെ സ്വാമിയാരെവിടെ പോയി? എന്താ ഉദ്ദേശം എന്നാവോ? ങ്ഹാ.. എനിക്കറിയാം ആ കുടിലവേഷക്കാരൻ ഇപ്പോൾ വിശപ്പ് സഹിക്കാതെ പ്രാതലിനായി ഭിക്ഷയാചിയ്ക്കുന്നുണ്ടാകും. ദൂരെ എവിടെ പോകാനും വഴിയില്ല.

(ചുറ്റിനടന്ന് സ്വാമിയാരെ കണ്ട്) ആഹാ, ഭഗവാൻ ഇതാ ഇവിടെ ഉണ്ടല്ലൊ. (സമീപം ചെന്ന്) ക്ഷമിയ്ക്കണേ ഭഗവാൻ എന്നോട് ക്ഷമിയ്ക്കണേ!

സ്വാമിയാർ: ശാണ്ഡില്യ, പേടിക്കരുത്.

ശാണ്ഡില്യൻ: ഭഗവാൻ, ഈ ലോകത്ത് എല്ലാസുഖങ്ങളുടേയും നടുവിൽ അങ്ങ് എങ്ങനെ ആണ് ഭിക്ഷ യാചിയ്ക്കുന്നത്?

സ്വാമിയാർ: കേൾക്കൂ, ആശയും അഭിമാനവും വെടിഞ്ഞ്, അധിക്ഷേപങ്ങളെ വകവെയ്ക്കാതെ, ഉദാരമതികൾ തരുന്നതുകൊണ്ട് മാത്രം ജീവൻ നിലനിർത്തുന്നവനാണ് ഞാൻ. ദോഷവ്യസനങ്ങൾ നിറഞ്ഞ ഈ ലോകത്തിനും മീതെ, ഭീകരജീവികളെ ഭയക്കാതെ സമുദ്രം തരണം ചെയ്യുന്നവനെ പോലെ ഞാൻ നടക്കുന്നു.
ശാണ്ഡില്യൻ: ഭഗവാൻ, ഭഗവാന്റെ പ്രസാദമല്ലാതെ എനിയ്ക്ക് ഈ ലോകത്ത് ബന്ധുവായി ആരുമില്ല. മൂന്നുനേരം ഭക്ഷണം കിട്ടുമെന്ന് വിചാരിച്ച് മാത്രം ഞാൻ അങ്ങയുടെ കൂടെ പോന്നതാണ്. അല്ലാതെ ധർമ്മത്തെ വിചാരിച്ചൊന്നും അല്ല.

സ്വാമിയാർ: ശാണ്ഡില്യ, ഇതെന്താണ്?

ശാണ്ഡില്യൻ: സത്യത്തെ തെറ്റായി ധരിയ്ക്കുന്നത് ബന്ധനത്തിലേക്ക് നയിക്കുമെന്ന് ഭഗവാൻ പറഞ്ഞില്ലെ?

സ്വാമിയാർ: തീർച്ചയായും. സത്യവും മിഥ്യയും കൂടിച്ചേർന്നാൽ ബന്ധനം തന്നെ. കാരണം, മനുഷ്യൻ ആർത്തിയോടെ സത്കർമ്മങ്ങൾ ചെയ്യുന്നവനെങ്കിൽ അവന്റെ ഇന്ദ്രിയങ്ങൾ അതിൽ ഉൾപ്പെടുന്നു. അപ്പോൾ കർമ്മഫലം, ഈശ്വരന്മാരാൽ സുരക്ഷിതന്യാസമായി പാലിക്കപ്പെടില്ല. (പഞ്ചേന്ദ്രിയങ്ങൾ ഉൾപ്പെട്ട കർമ്മം പുണ്യമായി ദേവന്മാർ സ്വീകരിക്കില്ല എന്നർത്ഥം)

ശാണ്ഡില്യൻ: എപ്പോഴാണ് അങ്ങനെയുള്ള കർമ്മഫലം ലഭിയ്ക്കുക?

സ്വാമിയാർ: വിരാഗത്തിൽ നിന്നുണ്ടാകുന്ന ഐശ്വര്യം ലഭിയ്ക്കുമ്പോൾ

ശാണ്ഡില്യൻ: അതെങ്ങനെ കിട്ടും?

സ്വാമിയാർ: വിരക്തിയിലൂടെ

ശാണ്ഡില്യൻ: പിന്നേയും ചോദിക്കട്ടെ, ഭഗവാൻ എന്താണ് വിരക്തി എന്ന ഈ അസംബന്ധം?

സ്വാമിയാർ: രാഗദ്വേഷങ്ങൾക്കിടയിലാണ് അത്. എങ്ങനെ എങ്കിൽ, സുഖദുഃഖങ്ങളിൽ ഒരുപോലെ, ഭയഹർഷങ്ങളിൽ ആസക്തനാകാതെ ബന്ധുവിനേയും ശത്രുവിനേയും ഒരുപോലെ കാണുന്നതാണ്, തത്വമറിയുന്നവർ വിരക്തി എന്ന് പറയുന്നത്.

ശാണ്ഡില്യൻ:  പക്ഷെ ശരിയ്ക്കും വിരക്തി നിലനിൽക്കുന്നുണ്ടോ?

സ്വാമിയാർ: അതിനെ സൂചിപ്പിയ്ക്കാൻ വാക്കില്ല

ശാണ്ഡില്യൻ: പക്ഷെ അനുഭവിയ്ക്കാൻ സാധിക്കും എന്നാണോ ഭഗവാൻ?

സ്വാമിയാർ: സംശയമെന്താണ്?

ശാണ്ഡില്യൻ: സത്യമല്ല ഇത് സത്യമല്ല

സ്വാമിയാർ: എങ്ങനെ സത്യമല്ല?

ശാണ്ഡില്യൻ: ഭഗവാൻ എന്നോട് എന്തിനാണ് ദേഷ്യപ്പെടുന്നത്?

സ്വാമിയാർ: കാരണം നീ പഠിക്കുന്നില്ല. അതുകൊണ്ട്.

ശാണ്ഡില്യൻ: ഞാൻ പഠിച്ചോ പഠിച്ചില്ലേ എന്നത് സർവസ്വതന്ത്രനായ അങ്ങേയ്ക്ക് എന്താണ്?

സ്വാമിയാർ: അങ്ങനെ അല്ല. വിദ്യാർത്ഥികൾക്ക് അടി ഒരു ശിക്ഷയല്ല എന്ന് അറിവുള്ളവർ പറഞ്ഞിട്ടുണ്ട്. അതിനാൽ ഞാൻ നിന്റെ നല്ലതിനായിട്ടുമാത്രം കോപിയ്ക്കാതെ ആണ് നിന്നെ ശിക്ഷിയ്ക്കുന്നത്.

ശാണ്ഡില്യൻ: ആശ്ചര്യം തന്നെ! ദേഷ്യപ്പെടാതെ എന്നെ തല്ലുന്നുവത്രെ. അത് പോട്ടെ ഭിക്ഷാസമയം കഴിയാറായി.

സ്വാമിയാർ: വിഡ്ഢി! ഇപ്പോഴും പ്രഭാതമാണ് ഉച്ചയല്ല. അമ്മിമാറ്റി തീയ്യണച്ച് വീട്ടിലുള്ളവരെല്ലാം ഭക്ഷിച്ചശേഷം ആണ് ഭിക്ഷയ്ക്ക് പറയുന്ന സമയം. അതുവരെ നമുക്ക് ഈ ഉദ്യാനത്തിൽ വിശ്രമിയ്ക്കാം.

ശാണ്ഡില്യൻ: ഹ ഹ ഹ ഭഗവാൻ പ്രതിജ്ഞ ലംഘിച്ചു.

സ്വാമിയാർ: അതെങ്ങനെ?

ശാണ്ഡില്യൻ: സുഖദുഃഖങ്ങൾ ഒരുപോലെ അല്ലേ സ്വാമിയാർക്ക്?

സ്വാമിയാർ: അതുകൊണ്ട്? എന്റെ ആത്മാവിനു സുഖദുഃഖങ്ങൾ ഒരുപോലെ എങ്കിലും കർമ്മാത്മാവിനു (ശരീരത്തിനു) വിശ്രമം ആവശ്യമാണ്.

ശാണ്ഡില്യൻ: ഭഗവാൻ, ആത്മാവ് എന്ന് പറയുന്നതെന്താണ്? എന്താണ് കർമ്മാത്മാവ്? (ശരീരം)

സ്വാമിയാർ: കേട്ടോളൂ. ഏതാണോ സ്വപ്നത്തിൽ സ്വർഗ്ഗത്തിൽ എത്തുന്നത് അത് അന്തരാത്മാവാണ്. അതേ അന്തരാത്മാവു തന്നെയാണ് വിധിയ്ക്ക് കീഴ്പ്പെടുന്നതും. എന്നാൽ കർമ്മാത്മാവ് (ശരീരമാണ്) മാത്രമാണ് മനുഷ്യനും മറ്റ് ജീവികൾക്കും സുഖദുഃഖങ്ങൾക്ക് പാത്രമായിട്ടുള്ളത്.

ശാണ്ഡില്യൻ: ജരാനരകൾ ബാധിക്കാത്ത, മരണമില്ലാത്ത, അഭേദ്യമയാതെന്തോ അതിനെ ആത്മാവ് എന്ന് പറയുന്നു. ചിരിയ്ക്കുന്നതും ഉറങ്ങുന്നതും ഭക്ഷിയ്ക്കുന്നതും നശിയ്ക്കുന്നതും എന്താണോ അതിനെ കർമ്മാത്മാവ് എന്നു പറയുന്നു.

സ്വാമിയാർ: നീ നിനക്ക് പറ്റുന്ന പോലെ മനസ്സിലാക്കി. മിടുക്കൻ

ശാണ്ഡില്യൻ: ആഹാ, ഇനിയും പറയൂ തുടരൂ. ഭഗവാനെ പിടിച്ചു ഞാൻ

സ്വാമിയാർ: എങ്ങനെ?

ശാണ്ഡില്യൻ: ശരീരം ഇല്ലാതെ ഒന്നും ഇല്ല. അതല്ലെ ശരി?

സ്വാമിയാർ: ഞാൻ ലൗകീകമായി ഉദാഹരിച്ചതാണ്. പലവിധത്തിലും പലതരത്തിലും ഈ സ്ഥിതിയിൽ പറയാം. അതിനാൽ ഞാൻ പറഞ്ഞെതെന്തോ അത് പറഞ്ഞു.

ശാണ്ഡില്യൻ: ശരി. എങ്കിൽ “താങ്കൾ” ശരിയ്ക്കും എന്താണ്?

സ്വാമിയാർ: കേൾക്കൂ, വെള്ളം വായു അഗ്നി ആകാശം എന്നിവ ഒരിടത്ത് ചേർന്ന ചലിയ്ക്കുന്ന നശ്വരമായ ഒരു മൂർത്തി മാത്രമാണ് ഞാൻ. കണ്ണ് കാത് നാക്ക് മൂക്ക് സ്പർശം എന്നിങ്ങനെയുള്ള പ്രാണിധർമ്മം ഉള്ള ഒരു മനുഷ്യൻ ആണ് ഞാൻ എന്നറിയുക.

ശാണ്ഡില്യൻ: ഹ ഹ ഹ ഇപ്പോഴും ആരാണ് താൻ എന്ന് ശരിയ്ക്കറിയാതെ ആത്മാവിനെ എങ്ങനെ അറിയും? (നോക്കിയശേഷം) ഭഗവാൻ, ഇതാ ഒരു ഉദ്യാനം.
സ്വാമിയാർ: നീ ആദ്യം നടക്ക്. ഏകാന്തവനവാസമാണ് നമുക്ക് യോജിക്കുക. (ഉദ്യാനത്തിലെ ഒറ്റപ്പെട്ട സ്ഥലം എന്നേ ഇവിടെ ഉദ്ദേശിയ്ക്കുന്നുള്ളൂ)

ശാണ്ഡില്യൻ: ഭഗവാൻ താങ്കളാണ് ആദ്യം പ്രവേശിക്കേണ്ടത്. ഞാൻ പിന്നാലെ വരാം

സ്വാമിയാർ: എന്തുകൊണ്ട്?

ശാണ്ഡില്യൻ: അശോകമൊട്ടുകൾക്കിടയിൽ പുലിയുണ്ട് എന്ന് പറഞ്ഞ് എന്നെ അമ്മ പേടിപ്പിച്ചിരുന്നു. അതിനാൽ ഭഗവാൻ ആദ്യം പ്രവേശിച്ചാലും.

സ്വാമിയാർ: ശരി. (ഉദ്യാനത്തിലേയ്ക്ക് പ്രവേശിക്കുന്നു)

ശാണ്ഡില്യൻ: അയ്യോ എന്നെ പുലികടിച്ചു. എന്നെ രക്ഷിക്കൂ. എന്നെ പുലി തിന്നുന്നൂ. ഇതാ എന്റെ ക്ഴുത്തിൽ നിന്നും ചോര ഒലിയ്ക്കുന്നു. രക്ഷിയ്ക്കൂ

സ്വാമിയാർ: ശാണ്ഡില്യ. ഭയപ്പെടരുത്. ഭയക്കരുത്. അത് ഒരു മയിൽ ആണ്.

ശാണ്ഡില്യൻ: ശരിയ്ക്കും മയിലാണോ?

സ്വാമിയാർ: അല്ലാതെന്താണ്? അത് ഒരു മയിൽ തന്നെ.

ശാണ്ഡില്യൻ: ശരി, മയിലാണെങ്കിൽ ഞാനെന്റെ കണ്ണ് തുറക്കട്ടെ.

സ്വാമിയാർ: നിന്റെ ഇഷ്ടം പോലെ

ശാണ്ഡില്യൻ: ആഹാ, തന്തയില്ലാത്തവൻ പുലി എന്നെ പേടിച്ച് മയിലായി രൂപം മാറി ഓടിപ്പോകുന്നു. (ഉദ്യാനത്തിനുചുറ്റും നോക്കിയിട്ട്) ഹി! ഹി! ചമ്പകം,അർജ്ജുനം,നീപം, കദംബം, നിചുളം, തിലകം, കുറബകം, കർപ്പൂരം,ചൂതം,പ്രിയംഗു,സാലം,താലം,തമാലം,പുന്നഗം, നാഗം, ബകുളം, സരള, സർജ്ജം,സിന്ദുവാരം, തൃണശൂല്യം, സപ്തപർണ്ണം, കരവീരം, കുടജവാഹ്നി, ചന്ദനം,അശോകം മല്ലിക,നന്ദ്യാർവട്ടം,തഗരം,ഖാദിരം, കദളി തുടങ്ങി എല്ലാം വസന്തത്തിൽ മുങ്ങി നിൽക്കുന്നു. മുല്ലവള്ളികൾ നിറഞ്ഞ മണ്ഡപം, പൂമൊട്ടുകൾ തൂങ്ങി നിൽക്കുന്നു. മയിൽ, കുയിൽ, വണ്ടുകൾ തുടങ്ങിയവകളുടെ സുന്ദരമധുരശബ്ദം നിറഞ്ഞ് നിൽക്കുന്നു. വിരഹിണികൾക്ക് ദുഃഖമുണ്ടാക്കുന്നത് തന്നെ. പക്ഷെ അല്ലാത്തവർക്ക് സന്തോഷം പകരുന്നതും ആയ ഉദ്യാനഭംഗി അതിരമണീയം തന്നെ.

സ്വാമിയാർ:വിഡ്ഢി! നിന്റെ ഇന്ദ്രിയശക്തി ദിനംപ്രതി ചുരുങ്ങുന്നു. നിനക്ക് രമണീയമായതെന്താണ്? നോക്ക്, നീ പറയുന്നു: വസന്തം തളിർചൂടി ഇവിടെ എത്തി. ശരത്കാലം താമരചൂടി വന്നു. ഈ ലോകത്ത് ഓരൊ കുട്ടികളും ഓരോ ഋതുക്കൾക്കുമായി കൊതിയ്ക്കുന്നു. ആ! അത് അവന്റെ ജീവിതം തന്നെ അപഹരിക്കുന്നതാണെങ്കിലും അവനത് രമണീയമായതാണ്!

ശാണ്ഡില്യൻ: രമണീയമായത് രമണീയം എന്ന് തന്നെ പറയണം

സ്വാമിയാർ: പാണ്ഡിത്യം ഇല്ലായ്മ കൊണ്ട് പറയുന്നതാണ്. നോക്കൂ, കിട്ടാത്തതിനെ കൊതിയ്ക്കുന്നു. നഷ്ടപ്പെട്ടതിനെ പറ്റി ഓർത്ത് ദുഃഖിയ്ക്കുന്നു. വർത്തമാനകാല അവസ്ഥയിൽ അസന്തുഷ്ടരാകുന്നു. അവർക്കൊരിക്കലും നിർവാണം ലഭിയ്ക്കുന്നില്ല.

ശാണ്ഡില്യൻ: ക്ഷീണിപ്പിയ്ക്കുന്ന വഴി. നമുക്കെവിടെ വിശ്രമിയ്ക്കാം?
(ദ്വയാർത്ഥം ആണ്. ഗുരുവിന്റെ വഴിയെ പറ്റിയും ഇപ്പോൾ ഉള്ള ഉദ്യാനത്തിനെ പറ്റിയും)

സ്വാമിയാർ: നമുക്കിവിടെ തന്നെ ഇരിക്കാം.

ശാണ്ഡില്യൻ: വൃത്തിയില്ലാത്തത്

സ്വാമിയാർ: ദൂഷ്യങ്ങളില്ലാത്ത ശുദ്ധമായതാണ് കാട്ടിലെ മണ്ണ്.

ശാണ്ഡില്യൻ: ക്ഷീണിച്ച് വിശ്രമിയ്ക്കാൻ ശ്രമിയ്ക്കുമ്പോൾ അശുദ്ധമായതും ശുദ്ധമാണെന്ന് തോന്നും

സ്വാമിയാർ: ഞാൻ അല്ല, ശ്രുതിശാസ്ത്രങ്ങൾ പറയുന്നതാണ്. എങ്ങിനെ എന്നാൽ, അധികം മനോന്മത്തരായവർക്ക് അഹിതമായതും ഹിതമായതും എന്തെന്ന് തിരിച്ചറിയില്ല. അവർക്കിഷ്ടമില്ലാത്തതിനെ അവർ അംഗീകരിയ്ക്കുകയുമില്ല.

ശാണ്ഡില്യൻ: പണ്ഡിതനായ അങ്ങെപ്പോലുള്ളവർക്ക് വേദശാസ്ത്രങ്ങൾ അവസാനവാക്കുകൾ ആവില്ല.

സ്വാമിയാർ: അങ്ങനെ അല്ല. പണ്ഡിതലോകം പ്രമാണമാക്കിയതിനെ പ്രമാണമാക്കാം. അവർ തെറ്റായതിനെ പ്രമാണമാക്കില്ല എന്ന് നിശ്ചയം.

ശാണ്ഡില്യൻ: എനിയ്ക്ക് നിങ്ങളുടെ ശാസ്ത്രപ്രമാണങ്ങളെ പറ്റി മനസ്സിലാവുന്നില്ല.

സ്വാമിയാർ: വത്സാ, വരൂ പഠിയ്ക്കൂ

ശാണ്ഡില്യൻ: അദ്ധ്യയനം എന്നെക്കൊണ്ട് പറ്റില്ല.

സ്വാമിയാർ: എന്തുകൊണ്ട് പറ്റില്ല?

ശാണ്ഡില്യൻ: അദ്ധ്യയനത്തിന്റെ അർത്ഥം എന്താണെന്ന് അറിഞ്ഞാൽ കൊള്ളാം.

സ്വാമിയാർ: അനവധി അദ്ധ്യയനം നേടിയവർക്ക് കൂടെ കാലന്തരത്തിൽ മാത്രമെ അതിന്റെ അർത്ഥം മനസ്സിലാകുകയുള്ളൂ. അതിനാൽ അദ്ധ്യയനം ചെയ്യൂ.

ശാണ്ഡില്യൻ: ശരി, അദ്ധ്യയനം ചെയ്താൽ എന്താണ് ഉണ്ടാവുക?

സ്വാമിയാർ: കേൾക്കൂ, ജ്ഞാനം കൊണ്ട് വിജ്ഞാനം നേടുന്നു. വിജ്ഞാനം കൊണ്ട് ആത്മനിയന്ത്രണം ഉണ്ടാകുന്നു. ആത്മനിയന്ത്രണം കൊണ്ട് തപോബലം നേടുന്നു. തപോബലം കൊണ്ട് യോഗാബലം നേടുന്നു. യോഗബലം കൊണ്ട് ഭാവി ഭൂത വർത്തമാനതത്വം അറിയുന്നു. ഇതുകൊണ്ടെല്ലാം എട്ടുമടങ്ങ് ഐശ്വര്യം ലഭിയ്ക്കുന്നു.

ശാണ്ഡില്യൻ: ഭഗവാൻ പറയുന്നത് കേട്ട് കണ്മുന്നിൽ കാണാത്ത കാര്യങ്ങളിലേയ്ക്ക് എന്റെ മനസ്സ് പോകുന്നു. ആട്ടെ പറയൂ, ഭഗവാനു ആരും കാണാതെ മറ്റുള്ളവരുടെ ഗൃഹങ്ങളിലേയ്ക്ക് പ്രവേശിയ്ക്കാൻ കഴിയുമോ?

സ്വാമിയാർ: എന്താ ഉദ്ദേശിയ്ക്കുന്നത്?

ശാണ്ഡില്യൻ: ബുദ്ധവിഹാരത്തിൽ പാകം ചെയ്ത് വിഭവങ്ങൾ എന്തൊക്കെ എന്നറിയാമായിരുന്നു.

സ്വാമിയാർ: അസമയത്ത് നീ സ്വാർത്ഥനാകുന്നു.

ശാണ്ഡില്യൻ: ഹാ, അതുകാരണം ആയിരിക്കും ഭഗവാൻ തലമുണ്ഡനം ചെയ്തത്. മറ്റൊരു പ്രയോജനവും ഞാൻ കാണുന്നില്ല.

സ്വാമിയാർ: അങ്ങിനെ അല്ല, ഞാൻ മഹാദ്വിജന്മാർ സേവിയ്ക്കുന്ന, സുരന്മാർക്കും അസുരന്മാക്കും സമ്മതമായ. എതിരില്ലാത്ത, അക്ഷോഭ്യമായ, അചിന്ത്യമായ, നശിക്കാത്ത മഹത്തായ യോഗഫലം ആണ് തേടുന്നത്.

ശാണ്ഡില്യൻ: അല്ലയോ ഭഗവാൻ! നിങ്ങൾ സംന്യാസിമാർ യോഗ, യോഗഫലം എന്നൊക്കെ ധാരാളം പറയുന്നു. വാസ്തവത്തിൽ എന്താണ് യോഗ എന്ന് പറയുന്ന സംഗതി?

സ്വാമിയാർ: കേൾക്കൂ, ജ്ഞാനത്തിന്റെ അടിവേര്, തപസ്സിന്റെ സാരാംശം, ദ്വൈതഭാവമില്ലാതാക്കുന്ന, സ്നേഹവിദ്വേഷങ്ങൾ ഇല്ലാതാക്കുന്നതെന്തോ അതിനെയാണ് യോഗ എന്ന് പറയുന്നത്.

ശാണ്ഡില്യൻ: ആഹാരം ത്യജിച്ചാൽ സർവ്വതും ത്യജിച്ചു എന്ന് ഉദ്ഘോഷിച്ച ഭഗവാൻ ബുദ്ധായ നമഃ

സ്വാമിയാർ: ശാണ്ഡില്യാ എന്താ ഇത്?

ശാണ്ഡില്യൻ: ഭഗവാൻ, പ്രാതലെങ്കിലും കിട്ടും എന്നാശിച്ച് ഞാനാദ്യം ബുദ്ധമതത്തിൽ ചേർന്നിരുന്നു എന്ന് അറിയില്ലേ?

സ്വാമിയാർ: നീ വല്ലതും പഠിച്ചുവോ?

ശാണ്ഡില്യൻ: ഉവ്വ് ഉവ്വ് ധാരാളം

സ്വാമിയാർ: ശരി, എന്നാൽ കേൾക്കട്ടെ.

ശാണ്ഡില്യൻ: ഭഗവാൻ കേൾക്കൂ, എട്ട് തരം പ്രകൃതം, പതിനാറുതരം വികാരങ്ങൾ, അഞ്ചുതരം ആത്മാക്കൾ, മൂന്ന് തരം ഗുണങ്ങൾ, മനസ്സ്,സഞ്ചാരവും പ്രതിസഞ്ചാരവും ഇതൊക്കെയാണ് ജിനദേവൻ(=ബുദ്ധൻ) പിതാകഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത്.

(പിതാകഗ്രന്ഥങ്ങൾ ബുദ്ധമതസൂക്തങ്ങൾ ഉൾക്കൊണ്ട വിവിധഗ്രന്ഥങ്ങൾ ആണ്. ശാണ്ഡില്യൻ ഇവിടെ പറഞ്ഞത് ഹിന്ദുസംഖ്യാശാസ്ത്രത്തിൽ പറഞ്ഞതും ആണ്. ശാണ്ഡില്യനു ആശയക്കുഴപം സംഭവിച്ചതാണ്)

സ്വാമിയാർ: ശാണ്ഡില്യാ ഇത് സംഖ്യാശാസ്ത്രമാണ് ശാക്യശാസ്ത്രമല്ല.

ശാണ്ഡില്യൻ: വിശന്ന് വലഞ്ഞ് ആഹാരത്തിനെ പറ്റി മാത്രം ചിന്തയ്ക്കുന്നതുകൊണ്ട് ഞാൻ ആലോചിയ്ക്കുന്നത് അല്ല പറയുന്നത്. ഇത് കേൾകൂ ഭഗവാൻ, തരാത്ത ദാനം പിടിച്ച് വാങ്ങുന്നത് അനുവദനീയമല്ല. നുണപറയുന്നത് അനുവദനീയമല്ല. ബ്രഹ്മചര്യത്തിൽ നിന്നും വിടുതൽ അനുവദനീയമല്ല. പ്രാണനെ ഹോമിയ്ക്കുന്നത് അനുവദനീയമല്ല. അകാലഭോജനം അനുവദനീയമല്ല. നമ്മുടെ ബുദ്ധധർമ്മസംഘം ശരണം ഗച്ഛാമി.

സ്വാമിയാർ: ശാണ്ഡില്യാ, സ്വന്തം സിദ്ധാന്തങ്ങളെ ഉപേക്ഷിച്ച് മറ്റ് സിദ്ധാന്തങ്ങളെ പറ്റി പറയുന്നതിനു നിനക്ക് അർഹതയില്ല. തമരജോഗുണങ്ങൾ ഉപേക്ഷിച്ച് സത്വഗുണത്തിൽ കേന്ദ്രീകരിച്ച് ധ്യാനം ചെയ്താൽ നിനക്ക് ശരിയായ ജ്ഞാനം ലഭിയ്ക്കുന്നതാണ്.

ശാണ്ഡില്യൻ: ഭഗവാൻ യോഗധ്യാനം ചെയ്തോട്ടെ, ഞാൻ ആഹാരധ്യാനം ചെയ്യും

സ്വാമിയാർ: ഇക്കഥ ഇവിടെ നിർത്തൂ. സർവ്വജഗത്തിനേയും നിന്നിലേക്കാവാഹിച്ച്, പഞ്ചേന്ദ്രിയങ്ങളേയും ആത്മാവിലേയ്ക്ക് അടക്കി, ആത്മദേഹദേഹിജ്ഞാനം അനുഭവിയ്ക്കൂ.

(അപ്പോൾ തോഴിമാരോടൊപ്പം അജ്ജുക(=വേശ്യ, ഗണിക) ഉദ്യാനത്തിലേയ്ക്ക് പ്രവേശിയ്ക്കുന്നു)

അജ്ജുക: പ്രിയ തോഴി മധുകരികേ, രമലികൻ എവിടെ?

മധുകരിക: അജ്ജുകേ, ഞാൻ പെട്ടെന്ന് വരാമെന്ന് പറഞ്ഞ് നഗരത്തിലേക്ക് പോയിരിയ്ക്കുന്നു

അജ്ജുക: തോഴി അതെന്തിനുവേണ്ടി ആയിരിയ്ക്കും?

മധുകരിക: മദ്യപാനോത്സവം ഗംഭീരമാക്കാനല്ലാതെ മറ്റെന്തിന്?

അജ്ജുക: മദ്യപാനം പര്യാപ്തമായില്ലെ?

മധുകരിക: അജ്ജുക പറയുന്നത് ശരി തന്നെ. ഉത്സവം എന്നാൽ സ്ത്രീജനങ്ങൾ കൂടെ ലജ്ജിയ്ക്കുന്നതരത്തിൽ മദ്യപാനം തന്നെ.

അജ്ജുക: അവനോട് പെട്ടെന്ന് വരാൻ അറിയിക്കൂ.

മധുകരിക: ശരി അജ്ജുകേ

(പോകുന്നു)

അജ്ജുക: പ്രിയതോഴി പർഭൃതികേ നമ്മൾ എവിടെ ഇരിക്കും?

പരഭൃതിക: അജ്ജുകേ, നമുക്ക് ഈ പൂത്തമാവിൻ ചുവട്ടിലെ കല്ലുബെഞ്ചിൽ ഇരിക്കാം. അജ്ജുക ഒരു പാട്ട് പാടിയാലും.

അജ്ജുക: ശരി പരഭൃതികേ, പാടാം.

(രണ്ട് പേരും ഇരുന്ന ശേഷം പാട്ട് പാടുന്നു)

കുയിൽ പാടുന്നു. വണ്ടുകൾ മുരളുന്നു. കാമദേവന്റെ ഞാണൊലി കേൾക്കുന്ന ഈ ഉദ്യാനത്തിൽ തേന്മാവിൻ പൂക്കളാൽ തീർത്ത കാമബാണങ്ങളേറ്റാൽ ഏത് സംന്യാസിയുടേയും മനമിളകും.

ശാണ്ഡില്യൻ: (പാട്ട് കേട്ടുകൊണ്ട്) ഹായ് ഒരു കുയിൽ നാദം! അല്ല, കുയിലല്ല ഇത്. പിന്നെ എന്താണ്?
(മനസ്സിലാക്കിയശേഷം)
ഹായ് നല്ല നെയ്പായസം പോലെ മധുരമായ ശബ്ദത്തിൽ ആരോ പാടുന്നതാണല്ലൊ. എന്നാൽ അരാണ് പാടുന്നത് എന്ന് നോക്കട്ടെ.

(അൽപ്പം അടുത്ത് ചെന്ന് കാണുന്നു)

ആഹാ, ഉദ്യാനദേവതെ പോലെ, ഭംഗമില്ലാത്ത ആഭരണങ്ങൾ ധരിച്ച ഈ സുന്ദരി ആരായിരിക്കാം?
(ഭംഗമില്ലാത്ത ആഭരണങ്ങൾ എന്ന് ഉദ്ദേശിയ്ക്കുന്നത് അവളുടെ ശാരീരികാവയവങ്ങളെ ആണ്, പ്രത്യേകിച്ചും മുലകളെ)

പരഭൃതിക: അജ്ജുകേ

ശാണ്ഡില്യൻ: ഓഹോ ഇവൾ ഒരു ഗണികയാണല്ലൊ. ധനികർ ധന്യവാന്മാർ!
(ധനികർക്കല്ലെ വേശ്യകളെ പ്രാപിയ്ക്കാൻ സാധിയ്ക്കൂ എന്ന് വ്യംഗ്യം)

പരഭൃതിക: അജ്ജുകേ, മറ്റൊരു പാട്ടുകൂടെ പാടൂ

അജ്ജുക: ശരി.
മധുമാസത്തിൽ അഹങ്കാരിയായ കാമദേവന്റെ പൂവമ്പാകുന്ന കാമിനികളുടെ കടക്കൺ കടാക്ഷം യോഗികളുടെ മനസ്സിൽ തുളച്ച് കയറുന്നു.

ശാണ്ഡില്യൻ: ഇവൾ മധുരമായി പാടുന്നു! സ്വാമ്യാരേ, ഇത് കേൾക്കുന്നില്ലേ?

സ്വാമിയാർ: കേൾക്കുക എന്നതാണ് ചെവിയുടെ ധർമ്മം. പക്ഷെ ഞാനതിനെ പറ്റി പ്രസംഗിക്കാനൊന്നും ഇല്ല.

ശാണ്ഡില്യൻ: സ്വാമിയുടെ കയ്യിൽ ധനമുണ്ടായിരുന്നെങ്കിൽ പ്രസംഗിയ്ക്കുകയും ചെയ്തേനേ!

സ്വാമിയാർ: ഒ! യുക്തം ആയത് പറയൂ

ശാണ്ഡില്യൻ: സ്വാമി ദേഷ്യപ്പെടരുത്. സംന്യാസികൾക്ക് കോപം നന്നല്ല.

സ്വാമിയാർ: ഇനി ഞാനൊരക്ഷരം പറയില്ല.

ശാണ്ഡില്യൻ: അങ്ങ് ഇപ്പോൾ ഒരു പണ്ഡിതനായി.
(മൗനം വിദ്വാനു ഭൂഷണം എന്നാണല്ലൊ പഴമൊഴി)

(അപ്പോൾ യമകിങ്കരൻ പ്രവേശിയ്ക്കുന്നു)

യമകിങ്കരൻ: ഒഹ്! ലോകകാര്യങ്ങൾ ചെയ്ത് തീർത്ത് കർമ്മങ്ങൾ അടങ്ങിയവരുടെ ആത്മാവിനെ ശരീരത്തിൽ നിന്നും അടർത്തിമാറ്റിക്കൊണ്ടുവരാനായി എന്നോട്, ലോകജീവികളുടെ നല്ലതും ചീത്തയുമായ ഓരോ കർമ്മങ്ങൾക്കും സാക്ഷിയായ യമധർമ്മരാജാവ് കൽപ്പിച്ചിരിയ്ക്കുന്നു.
അതിനാൽ,
ഞാൻ നവധി രാജ്യങ്ങളും, നദികളും, വനപർവതങ്ങളും നിറഞ്ഞ ഭൂമിയെ തരണം ചെയ്ത്, മഴനിറഞ്ഞ മേഘങ്ങളാൽ മൂടപ്പെട്ട ചരണ,സിദ്ധ,കിന്നരന്മാർ നിറഞ്ഞ ആകാശവും കടന്ന്, മനോവേഗത്തിൽ യമൻ പറഞ്ഞ സ്ഥലത്ത് എത്തിയിരിക്കുന്നു.

അവൾ എവിടെ?

(കണ്ടശേഷം)

ആഹ, ഇതാ അവൾ!
ഉരുകിയ സ്വർണ്ണത്തിന്റെ നിറമാർന്ന അശോകപ്പൂമൊട്ടുകളുടെ ഇടയിൽ ഇവൾ, പ്രദോഷസന്ധ്യാസമയത്ത് മേഘങ്ങൾക്കിടയിൽ മറഞ്ഞിരിക്കുന്ന ചന്ദ്രലെഖയെ പോലെ ശോഭിയ്ക്കുന്നു.

ശരി തന്നെ, ഇവൾക്ക് അൽപ്പനേരം കൂടെ ബാക്കിയുണ്ട്. അതുവരെ കാത്തിരുന്ന് ഇവളുടെ ജീവനുംകൊണ്ട് പോകാം.

പരഭൃതിക: അജ്ജുകേ, ഈ അശോകത്തളിർ കാണാൻ നല്ല ഭംഗി. ഞാനിത് നുള്ളട്ടെ.

അജ്ജുക: അരുത്, അരുത്! ഞാൻ തന്നെ നുള്ളാം.

യമകിങ്കരൻ: ഹായ്, പറ്റിയ സമയം. പെട്ടെന്ന് ഒരു പാമ്പിന്റെ രൂപം ധരിച്ച് അശോകമരക്കൊമ്പിൽ ഇരുന്ന് ഇവളുടെ ജീവൻ എടുക്കുക തന്നെ. ഞാനതിനാൽ, ശ്യാമവർണ്ണയും പ്രസന്നവദനയും മധുരഭാഷിണിയും കാമർദ്രമായ വിശാലജഘനങ്ങളോടുകൂടിയവളും ചന്ദനച്ചാർ പൂശിയവളും ചെന്താമരശോഭയാർന്ന കണ്ണുകൾ ഉള്ളവളുമായ ഈ യുവതിയുടെ ആത്മാവിനെ യമരാജാവിന്റെ സമീപം ഞാൻ കൊണ്ടുപോകുന്നു.

(ഗണിക തളിർ നുള്ളുന്നു) ഇത് തന്നെ കടിയ്കാൻ പറ്റിയ സമയം. (പാമ്പ് കടിയ്ക്കുന്നു)

അജ്ജുക: അയ്യോ! എന്നെ എന്തോ കടിച്ചു!

പരഭൃതിക: (അശോകമരക്കൊമ്പുകളിലേക്ക് നോക്കി) അയ്യോ! പാമ്പ് പാമ്പ്. അശോകപൂന്തളിരുകൾക്കിടയിൽ ഒരു പാമ്പ്.

അജ്ജുക: ആ അയ്യോ! പാമ്പ്! (വീഴുന്നു)

ശാണ്ഡില്യൻ: (സമീപം ചെന്ന്) ഭവതി! എന്ത് പറ്റി?

പരഭൃതിക: ആര്യ, അജ്ജുകയെ പാമ്പ് കടിച്ചു.

ശാണ്ഡില്യൻ: അയ്യോ! ഭഗവാൻ! ഈ യുവഗണികയെ ഒരു പാമ്പ് കടിച്ചു!

സ്വാമിയാർ: അവളുടെ സമയം ആയിക്കാണും. കാരണം, കർമ്മഫലം അനുഭവിയ്ക്കാനായി ജീവികൾ കർമ്മമണ്ഡലത്തിൽ ജനിയ്ക്കുകയും അനുഭവിച്ച് തീർന്നതിനുശേഷം മറ്റെവിടെയ്ക്കെങ്കിലും ആത്മാവ് യാത്ര പോവുകയും ചെയ്യുന്നു.

പരഭൃതിക: വേദനിയ്ക്കുന്നുണ്ടോ?

അജ്ജുക: ശരീരം തളരുന്നു, ജീവൻ പോകുന്ന പോലെ തലകറങ്ങുന്നു, എനിയ്ക്ക് കിടക്കണം

പരഭൃതിക: ഇവിടെ നല്ലപോലെ കിടന്ന് വിശ്രമിയ്ക്കൂ, അജ്ജുക

അജ്ജുക: തോഴീ, അമ്മയോടെന്റെ അഭിവാദ്യങ്ങൾ അറിയിക്കൂ.

പരഭൃതിക: തോഴി തന്നെ പോയി പറയൂ

അജ്ജുക: ആഹാ രാമലികനെ ആലിംഗനം ചെയ്യൂ

(ഇതും പറഞ്ഞ് ബോധംകെട്ട് വീഴുന്നു)

പരഭൃതിക: അയ്യോ അജ്ജുക മരിച്ചു!

യമകിങ്കരൻ: അതെ, അവളുടെ ജീവൻ ഞാൻ അപഹരിച്ചു.
ഗംഗയേയും ശുദ്ധവെള്ളം നിറഞ്ഞ നർമ്മദയേയും വിന്ധ്യനേയും കടന്ന്, സഹ്യനേയും കയറി, കൃഷ്ണഗോദാവരി നദികൾ കടന്ന്, പശുപതിക്ഷേത്രം താണ്ടി, കാഞ്ചിയും സുപ്രയാഗയും താണ്ടി, പിന്നെ കാവേരി താമ്രപർണ്ണി നദികളും മലയപർവ്വതവും കടന്ന്, സുമുദ്രവും താണ്ടി ലങ്കയേയും കടന്ന് കാറ്റിനെ പോലെ വേഗത്തിൽ ഞാൻ യമപുരിയിൽ എത്തും.
ആ ആൽമരക്കൊമ്പിലിരിക്കുന്ന ചിത്രഗുപ്തന്റെ അടുക്കൽ ഞാൻ ഈ ആത്മാവിനെ എത്തിയ്ക്കട്ടെ.

(പോകുന്നു)

പരഭൃതിക: ഓഹ്! അജുക!

ശാണ്ഡില്യൻ: ഭഗവാൻ, ഈ യുവഗണിക ജീവത്യാഗം ചെയ്തു

സ്വാമിയാർ: വിഡ്ഢി! ജീവികൾക്ക് ജീവൻ വളരെ പ്രിയമുള്ളതാണ്. അതിനാൽ പ്രാണൻ ശരീരത്തെ ത്യജിച്ചു എന്ന് പറയുകയാണ് യുക്തം.

ശാണ്ഡില്യൻ: കടന്ന് പോടാ, നിർദ്ദയൻ, നിഷ്കരുണൻ, സ്നേഹശൂന്യൻ, കർക്കശഹൃദയക്കാരൻ, ദുഷ്ടബുദ്ധി, ദുഷ്കീർത്തിമാൻ, വെറുതെ തലമുണ്ഡനം ചെയ്ത അരിച്ചാക്ക്…

സ്വാമിയാർ: നിന്റെ ഉദ്ദേശം എന്താണ്?

ശാണ്ഡില്യൻ: നിന്റെ 108 നാമങ്ങൾ ഞാൻ പറഞ്ഞ് തീർക്കട്ടെ.

സ്വാമിയാർ: ഇഷ്ടം പോലെ പറഞ്ഞ് തീർക്കൂ

ശാണ്ഡില്യൻ: ഓഹ്, ഭഗവാൻ! ഞാൻ ദുഃഖിതനാണ്. നിരാശനാണ്.

സ്വാമിയാർ: അതെന്തിനാണ്?

ശാണ്ഡില്യൻ: അവൾ നമ്മളിലൊരുത്തിയാണ്? സ്വജനം ആണ്.
സ്വാമിയാർ: അവളെങ്ങനെ സ്വജനമാകും?

ശാണ്ഡില്യൻ: സംന്യാസികളെ പോലെ തന്നെ അവളും ആരേയും ചെറുതായെങ്കിലും സ്നേഹിക്കുന്നില്ല.

സ്വാമിയാർ: ധനമോ മറ്റ് അമൂല്യമായ വസ്തുക്കളോ നിർമമനല്ലാത്തവരിൽ ആശയെ ജനിപ്പിക്കാം. കാരണം, ശാസ്ത്രങ്ങൾ പറയുന്ന പാത തിരഞ്ഞെടുത്ത് നിർമമ മോക്ഷം കൊതിയ്ക്കുന്നവർ കുടുംബബന്ധങ്ങളിൽ നിന്നും മൊചനം നേടിയവരെങ്കിൽ കൂടെ, മൂല്യവസ്തുക്കളോട് ആശ തോന്നാം.

ശണ്ഡില്യൻ: ഓ ഭഗവാൻ! എനിക്ക് സഹിക്കാൻ പറ്റുന്നില്ല, ഞാനവളുടെ സമീപം ചെന്ന് കരയട്ടെ!

സ്വാമിയാർ: അരുത്. പോകരുത്

ശാണ്ഡില്യൻ: ദേഷ്യപ്പെടരുത്. സംന്യാസികൾക്ക് കോപം ഉചിതമല്ല. (ഗണികയുടെ സമീപം ചെന്ന്) ഓ അജ്ജുകേ! ഓ പ്രിയപ്പെട്ടവളേ! ഓ! മധുരഭാഷിണീ!

പരഭൃതിക:, ആര്യ, എന്താണിത്?

ശാണ്ഡില്യൻ: സ്നേഹം, അനുകമ്പ അതുതന്നെ ഭവതീ.

പരഭൃതിക: (ആത്മഗതം), ശരി തന്നെ, സജ്ജനങ്ങൾ ദീനാനുകമ്പ ഉള്ളവരായിരിക്കും.

ശാണ്ഡില്യ, ഭവതി, ഞാനിവളെ ഒന്ന് തൊട്ടോട്ടെ?

പരഭൃതിക: ആയിക്കോളൂ ആര്യാ

ശാണ്ഡില്യൻ: ഹാ! ഭവതി! (അവളുടെ കാലുകൾ തൊടുന്നു)

പരഭൃതിക: അരുത്, കാലുതൊടരുത്.

ശാണ്ഡില്യൻ: ആ! സങ്കടം കൊണ്ട് എനിയ്ക്ക് കണ്ണ് കാണാൻ വയ്യാതായി. കാലും തലയും തിരിച്ചറിഞ്ഞില്ല. പനഞ്ചക്ക പോലെ കറുത്ത് തടിച്ചുരുണ്ട ചന്ദനലേപാലംകൃതമായ ഇവളുടെ മുലകൾ ജീവിച്ചിരിന്നപ്പോൾ സ്പർശിക്കാൻ പറ്റാത്തത് എന്റെ ഭാഗ്യക്കേട് തന്നെ.

പരഭൃതിക: (ആത്മഗതം) ഞാനിങ്ങനെ ചെയ്യും (ഉറക്കെ) ആര്യ, അൽപ്പനേരം അജ്ജുകയുടെ സമീപത്തിരിക്കൂ. ഞാൻ അജ്ജുകയുടെ അമ്മയെ വിളിച്ച് കൊണ്ട് വരട്ടെ.

ശാണ്ഡില്യൻ: പെട്ടെന്ന് പോയി വരൂ. ഞാൻ അമ്മയില്ലാത്തവർക്ക് അമ്മയായി ഇവിടെ ഇരിക്കാം.

പരഭൃതിക: (ആത്മഗതം) ഈ ബ്രാഹ്മണൻ ദീനാനുകമ്പയുള്ളവൻ തന്നെ. ഇവൻ അജ്ജുകയെ വിട്ട് എവിടെയും പോകില്ല. ഞാൻ പെട്ടെന്ന് പോകട്ടെ.

(അവൾ പോകുന്നു)

ശാണ്ഡില്യൻ: അവൾ പോയി. ഞാൻ ഹൃദയം പൊട്ടുമാറുച്ചത്തിൽ കരയട്ടെ. അയ്യോ അജ്ജുക! മധുരഭാഷിണീ... (കരയുന്നു)

സ്വാമിയാർ: ശാണ്ഡില്യാ, അരുത്. കരയരുത്

ശാണ്ഡില്യൻ: ഒന്നുപോടാ. കടന്ന് പോ ഹൃദയശൂന്യൻ. ഞാനും നിന്നെ പോലെ എന്ന് തോന്നിയോ?

സ്വാമിയർ: ഇവിടെ വരൂ വത്സാ. അദ്ധ്യയനം ചെയ്യൂ

ശാണ്ഡില്യൻ: ഭഗവാൻ, ഈ അശരണയായ സ്ത്രീയ്ക്ക് എന്ത് ചികിത്സയാണ് നൽകുക?

സ്വാമിയാർ: ഔഷധശാസ്ത്രവും നിനക്ക് വേണോ?

ശാണ്ഡില്യൻ: നിങ്ങളുടെ യോഗഫലം പാപമാണ്

സ്വാമിയാർ: (ആത്മഗതം) ഈ മൂഢനു കർത്തവ്യബോധം ഇല്ലാത്തതിനാൽ സംന്യാസവൃത്തിയിലെ നല്ലതും ചീത്തയും അറിയില്ല. അവനവന്റെ ശിഷ്യന്റെ നന്മയ്കയുള്ള പ്രവൃത്തിയിൽ മുഴുകുന്നത് നിർദോഷമാണെന്ന് മഹേശ്വരൻ മുതലായ യോഗിവര്യന്മാർ പറഞ്ഞതായി കേട്ടിട്ടുണ്ട്. അതിനാൽ ഇവനു യോഗയിൽ വിശ്വാസം ജനിപ്പിക്കാനുള്ള കർമ്മത്തിൽ മുഴുകക തന്നെ. ഞാൻ ഗണികയുടെ ശരീരത്തിലേക്ക് പ്രവേശിക്കുന്നു.

(യോഗാവിഷ്ടനായി) (സ്വാമിയാരുടെ ആത്മാവ് അജ്ജുകയുടെ ദേഹത്ത് പ്രവേശിക്കുന്നു. ശേഷം അജ്ജുക പറയുന്നതെല്ലാം സ്വാമിയാർ പറയുന്ന പോലെ ആണ്)

അജ്ജുക: (എഴുന്നേറ്റുകൊണ്ട്) ശാണ്ഡില്യ, ശാണ്ഡില്യ

ശാണ്ഡില്യൻ: (സന്തോഷത്തോടെ) ഹായ്, ഇവൾക്ക് ജീവൻ കിട്ടി. ഇവളുടെ ജീവൻ തിരിച്ച് വന്നു. പ്രിയേ, ഞാനിവിടെ ഉണ്ട്.

അജ്ജുക: കൈ കഴുകാതെ എന്നെ തൊടരുത്

ശാണ്ഡില്യൻ: ഇവൾ വളരെ സംശുദ്ധിയുള്ളവൾ ആണ്.

അജ്ജുക: വരൂ വത്സ, അദ്ധ്യയനം തുടരൂ

ശാണ്ഡില്യൻ: അയ്യോ ഇവിടേയും അദ്ധ്യയനമോ? ഞാൻ ഭഗവാന്റെ സമീപം ചെല്ലട്ടെ. (ഭഗവാന്റെ സമീപം ചെന്ന്) അയ്യോ ഭഗവാൻ അന്തരിച്ചു! വചാലനെങ്കിലും ഹാ ഭഗവാൻ! ഹാ യോഗേന്ദ്ര! ഹ ഉപാദ്ധ്യായ! പണ്ഡിതനായാലും മരിയ്ക്കും!

(അപ്പോൾ അജ്ജുകയുടെ അമ്മയും പരഭൃതികയും പ്രവേശിക്കുന്നു)

പരഭൃതിക: അമ്മേ.. ഇതിലേ ഇതിലേ വരൂ

അമ്മ: എവിടെ എന്റെ മകൾ?

പരഭൃതിക: അജ്ജുകയെ ഉദ്യാനത്തിൽ വെച്ച് പാമ്പ് കടിച്ചു

അമ്മ: ഹാ! മന്ദഭാഗ്യ ഞാൻ! ഞാൻ ചത്തൂ!

പരഭൃതിക: സമാശ്വസിയ്ക്കൂ അമ്മേ, അജ്ജുക ഇതാ ഇവിടെ ജീവനോടെ നിൽക്കുന്നു

അമ്മ: അവൾക്ക് സുഖമില്ലെന്ന് തോന്നുന്നു. പഴയപോലെ അല്ല. (സമീപിച്ച്) മോളേ വസന്തസേനേ, നിനക്കെന്ത് പറ്റി?

അജ്ജുക: വൃഷളവൃദ്ധേ, എന്നെ തൊടരുത്

അമ്മ: ഒഹ്! ധിക്കാരി, എന്താണ് സംഭവിയ്ക്കുന്നത്?

പരഭൃതിക: വിഷം വല്ലാതെ അധികം കയറിയിട്ടുണ്ട് എന്ന് തോന്നുന്നു.

അമ്മ: വൈദ്യനെ വിളിയ്ക്കൂ വേഗം

പരഭൃതിക: ശരി (പോകുന്നു)

(അപ്പോൾ രാമലികനും മധുകരികയും പ്രവേശിക്കുന്നു)

മധുകരിക: സ്യാലൻ(=അളിയൻ) വേഗം ചെല്ലൂ. അങ്ങയെ കാണാതെ അജ്ജുക വല്ലാതെ വിഷമിച്ചിരിക്കുകയാണ്.

രാമലികൻ: മധുരവചനങ്ങൾ മൊഴിയുന്ന വിശാലാക്ഷിയുടെ കോമളമുഖചെന്താമരയിൽ നിന്നും ഒരു തുള്ളി തേൻ കുടിയ്ക്കാൻ എനിയ്ക്ക് കൊതിയാകുന്നു.
(അവളെ സമീപിച്ച്) എന്നെ കണ്ടിട്ട് മുഖം തിരിച്ച് നിൽക്കുന്നതെന്താണ്? (അവളുടെ വസ്ത്രത്തുമ്പിൽ പിടിച്ച്) സുകോമളഗാത്രി നിന്റെ മുഖം കാണിച്ചാലും. കൈക്കുമ്പിളിലെ വെള്ളം പോലെ അല്പാൽപ്പമായി, ഓളങ്ങൾക്ക് നടുവിലെ മെല്ലെഇളകുന്ന നിന്റെ മുഖതാമര തരുന്ന കാഴ്ച്ച മനോഹരം തന്നെ.

അജ്ജുക: എടാ വിവരദോഷി, എന്റെ വസ്ത്രം വിട്

രാമലികൻ: ഭവതി, ഇതെന്താണ്?

അമ്മ: പാമ്പ് കടിച്ചമുതൽ അസംബന്ധമേ ഇവൾ പറയുന്നുള്ളൂ

രാമലികൻ: അങ്ങനെ ആണോ? ബോധശൂന്യയായ ഇവളുടെ ശരീരത്തിൽ ഭൂതമാവേശിച്ചു.

(വൈദ്യനും പരഭൃതികയും പ്രവേശിക്കുന്നു)

പരഭൃതിക: വരൂ വരൂ ആര്യാ

വൈദ്യൻ: അവളെവിടെ?

പരഭൃതിക: അജ്ജുക ഇവിടെ ഉണ്ട് ് ഹായ്! ഇപ്പോഴും ജീവിച്ചിരിക്കുന്നു.

വൈദ്യൻ: ഇവളെ വളരെ വലിയ ഏതോ പാമ്പാണ് കടിച്ചിരിക്കുന്നത്

പരഭൃതിക: അതെങ്ങനെ ആര്യനറിഞ്ഞു?

വൈദ്യൻ: അസാധാരണമായ പെരുമാറ്റം കണ്ട് തന്നെ. എന്റെ എല്ലാ ഉപകരണങ്ങളും കൊണ്ട് വരൂ. വിഷചികിത്സ ആരംഭിക്കട്ടെ. (വൈദ്യൻ ഇരുന്ന് ഒരു മാന്ത്രികവട്ടം വരയ്ക്കുന്നു) വളഞ്ഞ്പുളഞ്ഞ് പോകുന്നവളേ ഇവിടെ ഉള്ളിൽ വാ. വാസുകിയുടെ മകനെ നിൽക്കവിടെ. ശൂ.. ശൂ.. നിന്റെ തലഞാൻ എടുക്കും. എന്റെ കത്തി എവിടെ (ശസ്ത്രക്രിയയ്ക്ക് ഉപയോഗിക്കുന്നതരത്തിലുള്ള കത്തി)

അജ്ജുക: വിഡ്ഢിവൈദ്യാ വെറുതെ വേഷം കെട്ടരുത്.

വൈദ്യൻ: പിത്തവും ഉണ്ട്. ഞാൻ നിന്റെ വാതപ്പിത്തകഫങ്ങളെല്ലാം ഇല്ലാതാക്കും.

രാമലികൻ: വേഗം ശ്രമിയ്ക്കൂ. അകൃതജ്ഞരാവില്ല ഞങ്ങൾ.

വൈദ്യൻ: ഞാൻ സുന്ദരമായ ഗുളികയും വിഷചികിത്സ പുസ്തകവും ഇപ്പോൾ കൊണ്ട് വരാം.

(പോകുന്നു)

(അപ്പോൾ യമകിങ്കരൻ പ്രവേശിക്കുന്നു)

യമകിങ്കരൻ: ഹയ്യോ യമധർമ്മ രാജാവ് എന്നെ ചീത്തപറഞ്ഞ് ഓടിച്ചു. ഈ വസന്തസേനയുടെ ആത്മാവിനെ പെട്ടെന്ന് തന്നെ അവളുടെ ശരീരത്തിൽ നിക്ഷേപിച്ച് ശരിയായ വസന്തസേനയുടെ ആത്മാവ് പെട്ടെന്ന് തന്നെ കൊണ്ടുവരാനായി പിന്നേയും പറഞ്ഞ് വിട്ടു.
ഇവളുടെ ശരീരം അഗ്നി സ്വീകരിച്ചില്ലെങ്കിൽ ഇവളെ ജീവിപ്പിക്കും ഞാൻ. (നോക്കിക്കണ്ട്) അയ്യോ എഴുന്നേറ്റ് നിൽക്കുന്നു ഇവൾ! അയ്യോ ഇതെന്താണ്? ഇവളുടെ ജീവാത്മാവ് എന്റെ കൈകളിൽ ആണല്ലോ എന്നിട്ടും അജ്ജുക എഴുന്നേറ്റ് നിൽക്കുന്നു. മുൻപൊരിക്കലും ഞാനിത് ലോകത്ത് കണ്ടിട്ടില്ല. ആശ്ചര്യം തന്നെ!
(ചുറ്റും നോക്കി) ഒഹൊ! ഈ മഹായോഗി സ്വാമിയാരുടെ പണിയാണിത്. ഇനി ഞാനെന്ത് ചെയ്യും? ആട്ടെ, ഈ ഗണികയുടെ ആത്മാവിനെ സ്വാമിയാരുടെ ശരീരത്തിൽ നിക്ഷേപിക്കുകതന്നെ. എന്നിട്ട് കളിതമാശ കഴിഞ്ഞാൽ യഥാസ്ഥാനത്ത് വെയ്ക്കാം.

(അങ്ങിനെ ചെയ്യുന്നു)

ഈ ബ്രാഹ്മണന്റെ ശരീരത്തിൽ സ്ത്രീയുടെ ആത്മാവിനെ നിക്ഷേപിച്ചു. സ്വാമിയുടെ സത്വം പോലെ തന്നെ ശീലവും മാറിയിരിക്കും.

